

ഫോട്ടോ: സുനിൽ ഇൻഫ്രെയിം

നിരീക്ഷണം

കെ. രാജേശ്വരി

# സിനിമ, സംസ്കാരം, സർക്കാർ ഇടപെടൽ

ഇരവിക്കുട്ടിപ്പിള്ള വലിയ പടത്തലവൻെറയും തലക്കുളത്തു വേലുത്തമ്പി ദളവായുടെയും വീരരക്തം സിരകളിലോടുന്ന ധീര കേസരിയാണ് ജി. കാർത്തികേയൻ. 1949 ജനുവരി 20ന് വർക്കലയിലാണ് കാർത്തികേയൻെറ ജനനം. വർക്കല രാധാകൃഷ്ണൻ, വർക്കല കഹാർ എന്നിവരുടെ ചുവടുപിടിച്ച് അദ്ദേഹത്തിന് വേണമെങ്കിൽ 'വർക്കല കാർത്തികേയൻ' എന്ന പേര് സ്വീകരിക്കാമായിരുന്നു. പട്ടം താണുപിള്ള മുതൽക്കിങ്ങോട്ടുള്ള നേതാക്കളൊക്കെ ജന്മദേശത്തെ പേരിനോടു കൂട്ടിക്കെട്ടിയവരാണല്ലോ. കാർത്തികേയൻ അസ്സലുള്ളവനാണ്. സ്ഥലപ്പേര് കൂട്ടിക്കെട്ടാതെയും രാഷ്ട്രീയത്തിൽ നിലനിൽക്കാമെന്ന് അദ്ദേഹം തെളിയിച്ചു.

കേരളാ സ്റ്റുഡൻറ്സ് യൂനിയനിലൂടെയാണ് കാർത്തികേയൻെറ രാഷ്ട്രീയ പ്രവേശം. കെ.എസ്.യുവിൻെറ സംസ്ഥാന ട്രഷറർ, ജനറൽ സെക്രട്ടറി, പ്രസിഡൻറ്, കേരള സർവകലാശാല സെനറ്റംഗം, യൂനിവേഴ്സിറ്റി യൂനിയൻ സെക്രട്ടറി എന്നീ നിലകളിലൊക്കെ പ്രശോഭിച്ചു. ഇടക്കാലത്ത് എ.കെ. ആൻറണിയുടെ അപ്രീതിക്കിരയായി സംഘടനയിൽ നിന്ന് ബഹിഷ്കൃതനായി. അക്കാലത്താണ് 1978ലെ



**അക്കാദമിയുടെ ദൈനംദിന പ്രവർത്തനങ്ങളിൽ ഇടപെടുന്നു, ഫിലിം അവാർഡ് ജൂറിയെ മാറ്റിമറിച്ചു; ജെ.സി. ഡാനിയേൽ അവാർഡിൻെറ കാര്യത്തിൽ തിരിമറി നടത്തി എന്നൊക്കെയാണ് അടൂരിൻെറ ആരോപണം. ഏഴു കൊല്ലത്തിലൊരിക്കൽ ഒരു സിനിമയെടുക്കുന്ന അടൂർ ഗോപാലകൃഷ്ണൻ അത്ര വലിയ മഹാനൊന്നുമല്ല എന്നാണ് കാർത്തികേയൻെറ പക്ഷം. കഥാപുരുഷനെപ്പറ്റി വളരെയൊന്നും പാർലമെൻററിയല്ലാത്ത പരാമർശങ്ങളും മന്ത്രി നടത്തി. അടൂർ ഗോപാലകൃഷ്ണനല്ല റിച്ചാർഡ് അറ്റൻബറോ ആയാലും സർക്കാർ കാര്യത്തിൽ ഇടപെടാൻ അനുവദിക്കില്ലാ എന്ന് കാർത്തികേയൻജി പ്രഖ്യാപിച്ചിട്ടുണ്ട്.**

കോൺഗ്രസ് പിളർപ്പ്. കാർത്തികേയൻ കരുണാകരൻെറ വലംകൈയായി; യൂത്ത് കോൺഗ്രസ് ഐയുടെ മുഖ്യ സംഘാടകൻ.

1980 ജനുവരിയിൽ വർക്കല നിന്ന് നിയമസഭയിലേക്ക് പുത്തരിയങ്കം. അത്തവണ മാർക്സിസ്റ്റ് നേതാവ് വർക്കല രാധാകൃഷ്ണനോട് തോറ്റു. 1982ൽ തിരുവനന്തപുരം നോർത്തിൽ നിന്ന് ആദ്യ ജയം. 87ൽ നോർത്തിൽ എം. വിജയകുമാറിനോട് പരാജയം. 1989ൽ ആര്യനാട്ടു നിന്ന് വീണ്ടും വിജയം. അത്തവണ മന്ത്രിയാകുമെന്ന് പ്രതീക്ഷിച്ചെങ്കിലും ഫലിച്ചില്ല. കാര്യത്തോടടുത്തപ്പോൾ കരുണാകരൻ കളം മാറ്റിച്ചവിട്ടി. കാർത്തികേയൻ ലീഡറോട് മാനസികമായി അകന്നു. കാരണവരാണെങ്കിൽ പുത്രസ്നേഹം കൊണ്ട് അന്ധനായിക്കഴിഞ്ഞിരുന്നുതാനും. കരുണാകരനെ അംഗീകരിക്കാം, മുരളിയെ പറ്റില്ല എന്ന തത്ത്വാധിഷ്ഠിത നിലപാടിൽ നിന്ന് തിരുത്തൽവാദമുണ്ടായി. കരുണാകരൻെറ സ്ഥാനത്ത് ആൻറണി മുഖ്യനായി വന്നപ്പോൾ തിരുത്തൽ വാദാചാര്യനും മന്ത്രിയായി. വകുപ്പ് തൊട്ടാൽ ഷോക്കടിക്കുന്ന വിദ്യുച്ഛക്തി. പവർകട്ട് എന്ന പ്രതിഭാസത്തിൻെറ ഉപജ്ഞാതാവ് ആർ. ബാലകൃഷ്ണപിള്ളയാണെങ്കിലും കേരളത്തെ അന്ധതാമിസ്രമാക്കിയത് കാർത്തികേയനായിരുന്നു. 2001ാമാണ്ടിലെ തെരഞ്ഞെടുപ്പിൽ മൂന്നാം ഗ്രൂപ്പുകാരായ മൂന്നു പേരാണ് പാസായത്. കാർത്തികേയൻ, കെ.സി. വേണുഗോപാൽ, വി.ഡി. സതീശൻ. രണ്ടു എം.എൽ.എമാരുള്ള നാലാം ഗ്രൂപ്പിന് ഒരു മന്ത്രിയാകാമെങ്കിൽ മൂന്നംഗങ്ങളുള്ള മൂന്നാം ഗ്രൂപ്പിന് നിശ്ചയമായും ഒരു മന്ത്രി വേണം. അങ്ങനെ കാർത്തികേയൻ മന്ത്രിയായി. വകുപ്പുകൾ- ഭക്ഷ്യവും സിവിൽ സപ്ലൈസും, സാംസ്കാരികം.

സംസ്കൃത പണ്ഡിതനും സാഹിത്യകാരനുമായ ടി.കെ. രാമകൃഷ്ണനാണ് കഴിഞ്ഞ മന്ത്രിസഭയിൽ സാംസ്കാരിക വകുപ്പ് കൈകാര്യം ചെയ്തത്. 1991-96 കാലത്ത് ഭരണധുരന്ധരനായ ടി.എം. ജേക്കബും. ഇത്തവണയും സാംസ്കാരിക വകുപ്പിന്മേൽ ജേക്കബിന് കണ്ണുണ്ടായിരുന്നു. പക്ഷേ, ആൻറണി അടുത്തില്ല. ചിത്രകാരനും ഗായകനുമായ ഡോ. എം.കെ. മുനീറും സിനിമാ നടൻ ഗണേശ് കുമാറുമൊക്കെ മന്ത്രിസഭയിലുണ്ടായിട്ടും സാംസ്കാരിക വകുപ്പ് വിശ്വസിച്ചേൽപിച്ചത് ജി. കാർത്തികേയനെയാണ്. സ്വന്തം നിലക്ക് നല്ലൊരു വായനക്കാരനും സിനിമാ സംഗീത ആസ്വാദകനുമാണ് കാർത്തികേയൻ. അദ്ദേഹത്തിൻെറ ധർമപത്നി ഡോ. എം.ടി. സുലേഖയാണെങ്കിൽ എഴുത്തുകാരി, എൻ.എസ്.എസ് കോളേജിൽ മലയാള വകുപ്പധ്യക്ഷയും. 'ഭർതൃകർമാനുകരണമത്രേ പാതിവ്രത്യ നിഷ്ഠാ വധൂനാമെന്ന്' നിർണയം.

കേരളത്തിലെ സാംസ്കാരിക നായകരിലധികവും കമ്യൂണിസ്റ്റുകാരോ ഇടതുപക്ഷ സഹയാത്രികരോ ആണ്. യു.ഡി.എഫ് സർക്കാറിനെ സ്ഥാനത്തും അസ്ഥാനത്തും എതിർത്തു പ്രസ്താവനയിറക്കുകയാണ് അവരുടെ സ്ഥിരം അജണ്ട. പണ്ട് കരുണാകരൻ 'ക്രിസ്തുവിൻെറ ആറാം തിരുമുറിവ്' നിരോധിച്ചപ്പോൾ ആവിഷ്കാര സ്വാതന്ത്ര്യത്തിനായി മുറവിളി കൂട്ടിയവർ അതേ തീരുമാനം നായനാർ പിന്തുടർന്നപ്പോൾ സമ്പൂർണ മൗനം പാലിച്ചു. കഴിഞ്ഞ ഇടതുപക്ഷ സർക്കാർ പെരിയാറിലെ വെള്ളം വിൽക്കാൻ തീരുമാനിച്ചപ്പോൾ ബുദ്ധിജീവികളത്രയും ഉറക്കം നടിച്ചു; ആ തീരുമാനം ഈ സർക്കാർ നടപ്പാക്കാൻ തുനിഞ്ഞപ്പോൾ നെഞ്ചത്തിടിയും നിലവിളിയുമായി.

സാംസ്കാരിക നായകരായി ഭാവിക്കുന്ന തൂലികത്തൊഴിലാളികളെ ചട്ടം പഠിപ്പിക്കുന്ന ഭാരിച്ച ജോലിയാണ് കാർത്തികേയൻജി ഏറ്റെടുത്തത്. പഴയൊരു കോൺഗ്രസുകാരനും നിലവിൽ സർക്കാറിൻെറ നിതാന്ത വിമർശകനുമായ സുകുമാർ അഴീക്കോടിന് നേർക്കാണ് മന്ത്രി ആദ്യം കുരച്ചു ചാടിയത്. അതു കഴിഞ്ഞ് സക്കറിയ, പിന്നെ ഒ.എൻ.വി. മന്ത്രി പുംഗവനുമായി പൊരുത്തപ്പെട്ടു പോകാൻ കഴിയില്ലെന്ന് തോന്നിയതുകൊണ്ട് കലാമണ്ഡലം അധ്യക്ഷ പദവി ഏറ്റെടുക്കാൻ വിസമ്മതിച്ചു, എം.ടി. വാസുദേവൻ നായർ (വിഷസർപ്പങ്ങളെ പേടിച്ച് കാൽക്കീഴിൽ നോക്കിനടക്കാൻ പഠിപ്പിച്ച കാരണവന്മാരുടെയും വലിയ അപകടങ്ങളിൽ നിന്ന് കാത്തുരക്ഷിക്കുന്ന കൊടിക്കുന്നത്തമ്മയുടെയും അനുഗ്രഹം). ഡോ. എം.എം. ബഷീറും

എം. തോമസ് മാത്യുവും ശ്രീമൂലനഗരം മോഹനനും കൈപ്പൊള്ളിയപ്പോഴേ പഠിച്ചുള്ളൂ.

കേരള ചരിത്ര ഗവേഷണ കൗൺസിലിന് നേരെ നടത്തിയ പരാക്രമമമാണ് കാർത്തികേയൻെറ ഏറ്റവും വലിയ ഭരണനേട്ടം. കൗൺസിലിൻെറ ചെയർമാൻ തൻെറ മുന്നിൽ ഓച്ഛാനിച്ചുനിൽക്കാഞ്ഞതാണത്രെ മന്ത്രിയെ ശുണ്ഠിപിടിപ്പിച്ചത്. അക്ബറിൻെറ സിംഹാസനത്തിൽ മൂട്ടയോ? ആരവിടെ, കൗൺസിൽ പിരിച്ചുവിട്ടിരിക്കുന്നു! ആർ.എസ്. ശർമയും ഇർഫാൻ ഹബീബും മുതൽ കെ. രാജേശ്വരി വരെയുള്ളവർ പിരിച്ചുവിടലിനെ അപലപിച്ചു. *ദേശാഭിമാനിയും മാതൃഭൂമി*യും മുഖപ്രസംഗവുമെഴുതി. കെ. കരുണാകരനെ മാനിക്കാത്ത കാർത്തികേയനുണ്ടോ കെ. രാജേശ്വരിയെ ഗൗനിക്കുന്നു? ചരിത്ര ഗവേഷണത്തിന് കൗൺസിലൊന്നും വേണ്ട, ഗസറ്റിയർ വകുപ്പ് ധാരാളം മതിയാകുമെന്ന് അദ്ദേഹം ഉദ്ഘോഷിച്ചു. ചരിത്രമേ വേണ്ട എന്ന് പറയാഞ്ഞതു ദൈവാധീനം.

ചരിത്രകാരന്മാർ പിരിച്ചുവിടലിനെതിരെ കോടതിയെ സമീപിച്ചു സ്റ്റേ വാങ്ങി. ഇടക്കാല ഉത്തരവിൻെറ ബലത്തിൽ മൂന്നു മാസത്തോളം പ്രവർത്തിച്ചു. 2001 ഡിസംബർ 21ന് സിംഗിൾ ജഡ്ജി ഹരജി തള്ളി വിധിയായി. പിറ്റേ ദിവസം കാർത്തികേയ കിങ്കരർ വൈലോപ്പിള്ളി സംസ്കൃതി ഭവനിലെത്തി കൗൺസിലിൻെറ ഓഫീസ് പൂട്ടി മുദ്രവെച്ചു. ഒന്നാം നിലയിലുള്ള ലൈബ്രറിയും റിസർച്ച് സെൻററും എന്തുകൊണ്ടോ ഒഴിവാക്കി. ജനുവരി 25ന് ചരിത്രകാരന്മാരുടെ അപ്പീൽ പരിഗണനക്ക് വന്നപ്പോൾ ഡിവിഷൻ ബെഞ്ച് 'സ്റ്റാറ്റസ് കോ' ഉത്തരവായി. കോടതിയുത്തരവ് തൃണവത്ഗണിച്ച് ഫെബ്രുവരി ഏഴാം തീയതി സർക്കാർ ലൈബ്രറിയും റിസർച്ചു സെൻററും പുതിയ താഴിട്ട് പൂട്ടി. അന്നുതന്നെ കൗൺസിലിലേക്കുള്ള വഴികാണിച്ചുകൊണ്ട് പി.എം.ജി ജംഗ്ഷനിൽ സ്ഥാപിച്ചിരുന്ന ബോർഡുകളും മായ്ച്ചു. ഫെബ്രുവരി 23ന് വൈകുന്നേരം കൗൺസിലിൻെറ ഓഫീസിൽ സാംസ്കാരിക വകുപ്പിൻെറ ആഭിമുഖ്യത്തിൽ കർസേവ അരങ്ങേറി. തേക്കിൻ പലകകൊണ്ടുതീർത്ത വാതിൽ അറുത്തുമുറിച്ചാണ് കർസേവകർ അകത്തു കടന്നത്. ഓഫീസുപകരണങ്ങളും രേഖകളുമൊക്കെ നീക്കപ്പെട്ടു. ചുവരിൽ തൂക്കിയിരുന്ന ഇളംകുളം കുഞ്ഞൻപിള്ളയുടെയും കെ.പി. പത്മനാഭമേനോൻെറയും ഛായാചിത്രങ്ങൾക്കു പോലും സ്ഥാനഭ്രംശം സംഭവിച്ചു. (കർസേവക്ക് മേൽനോട്ടം വഹിച്ചത് കേരളത്തിലെ ചുവർചിത്രങ്ങളെപ്പറ്റി ഗവേഷണം നടത്തിയ എം.ജി. ശശിഭൂഷൺ. സംസ്കൃതി ഭവൻ സെക്രട്ടറി; 'ഇസങ്ങൾക്കപ്പുറം' എഴുതിയ ഗുപ്തൻ നായരുടെ മകൻ). മാർച്ച് 18ാം തീയതി ചീഫ് ജസ്റ്റിസ് ബി.എൻ. ശ്രീകൃഷ്ണയും ജസ്റ്റിസ് എം. രാമചന്ദ്രനുമുൾപ്പെട്ട ഡിവിഷൻ ബെഞ്ച് ചരിത്രകാരന്മാരുടെ അപ്പീൽ അനുവദിച്ചു. കൗൺസിൽ പിരിച്ചുവിട്ടുകൊണ്ടുള്ള സെപ്റ്റംബർ 22ലെ സർക്കാർ ഉത്തരവ് അസ്ഥിരപ്പെടുത്തി; രണ്ടാഴ്ചക്കകം ഓഫീസും സാധനസാമഗ്രികളും പഴയമട്ടിൽ തിരികെയേൽപിക്കാനും ഉത്തരവായി.

നിയമാനുസൃതമായ രീതിയിൽ കൗൺസിൽ പിരിച്ചുവിടാനുള്ള നടപടി കൈക്കൊള്ളാമെന്ന് ഡിവിഷൻ ബെഞ്ച് വ്യക്തമാക്കിയിരുന്നു. ഒന്നുകിൽ സൊസൈറ്റീസ് ആക്ടിലെ 23ാം വകുപ്പ് പ്രകാരം പൊതുയോഗം വിളിച്ച് പിരിഞ്ഞുപോകൽ പ്രമേയം പ്രത്യേക ഭൂരിപക്ഷത്തോടെ പാസാക്കിയെടുക്കാം. അല്ലെങ്കിൽ 25ാം വകുപ്പനുസരിച്ച് ജില്ലാ കോടതിയിൽ അന്യായം ഫയലാക്കാം. രണ്ടും ദുഷ്കരം. ആകയാൽ സംസ്കൃതി ഭവനിൽ നിന്ന് കുടിയൊഴിഞ്ഞുപോകണമെന്ന് കാണിച്ച് സാംസ്കാരിക വകുപ്പ് സെക്രട്ടറി തീട്ടൂരം പുറപ്പെടുവിച്ചു. (വൈലോപ്പിള്ളി ഉണ്ടായിരുന്നെങ്കിൽ 'കുടിയൊഴിപ്പിക്കൽ' എന്നൊരു കാവ്യം രചിച്ചേനെ.) ചരിത്രകാരന്മാർ വീണ്ടും കോടതികയറി. സ്റ്റേ ഉത്തരവിൻെറ ബലത്തിൽ കൗൺസിൽ സംസ്കൃതി ഭവനിൽ തുടരുകയാണ്.

ചരിത്ര കൗൺസിലിൻെറതിനേക്കാൾ ഭയങ്കരമായിരുന്നു വനിതാ കമീഷൻെറ വിധി. സാംസ്കാരിക, വിദ്യുച്ഛക്തി മന്ത്രിമാർക്കെതിരായ ലൈംഗികാപവാദ കേസിൽ നോട്ടീസയക്കാൻ തീരുമാനിച്ചതും കമീഷൻ പുനഃസംഘടിപ്പിച്ചതും ഒപ്പം. (ഇതിന് സംസ്കൃതത്തിൽ 'കാകതാലീയ ന്യായം' എന്ന് പറയും. കാക്ക വന്നു, പനമ്പഴവും വീണു.) ഭർത്താവിനെ ന്യായീകരിച്ചും ജസ്റ്റിസ് ശ്രീദേവിയെ അപലപിച്ചും സുലേഖ ടീച്ചർ *മനോരമ*യിലെഴുതിയ ലേഖനം വായിച്ചാൽ ഹിലാരി മദാമ്മ വരെ നാണിച്ചു പോകും! വനിതാ കമീഷനിൽ നിന്നയച്ചുതന്ന പരാതി വായിച്ച് തൻെറ ഭാര്യയും കുട്ടികളും ചിരിച്ചു മണ്ണുകപ്പിയെന്നാണ് കാർത്തികേയൻജി പിന്നീട് പറഞ്ഞത്. പുനഃസംഘടനയെ ചോദ്യം ചെയ്ത് ശ്രീദേവിയും കൂട്ടരും ഹരജി കൊടുത്തെങ്കിലും സ്റ്റേ കിട്ടിയില്ല. കേരള ഹൈക്കോടതിയിൽ കെട്ടിക്കിടക്കുന്ന ഒരു ലക്ഷത്തി ഇരുപത്തയ്യായിരം കേസുകളിൽ ഒന്നുകൂടി.

എം.എം. ബഷീറിൻെറയും തോമസ് മാത്യുവിൻെറയും വഴിയേ അടൂർ ഗോപാലകൃഷ്ണനും യാത്രയാകുന്നു. ചലച്ചിത്ര അക്കാദമിയിലെ ഒരു ജീവനക്കാരിയുടെ ഡെപ്യൂട്ടേഷൻ റദ്ദാക്കിയതും സെക്രട്ടറിയുടെ സ്ഥലംമാറ്റവുമാണ് പ്രകോപനം. അക്കാദമിയുടെ ദൈനംദിന പ്രവർത്തനങ്ങളിൽ ഇടപെടുന്നു. ഫിലിം അവാർഡ് ജൂറിയെ മാറ്റിമറിച്ചു; ജെ.സി. ഡാനിയേൽ അവാർഡിൻെറ കാര്യത്തിൽ തിരിമറി നടത്തി എന്നൊക്കെയാണ് അടൂരിൻെറ ആരോപണം. ഏഴു കൊല്ലത്തിലൊരിക്കൽ ഒരു സിനിമയെടുക്കുന്ന അടൂർ ഗോപാലകൃഷ്ണൻ അത്ര വലിയ മഹാനൊന്നുമല്ല എന്നാണ് കാർത്തികേയൻെറ പക്ഷം. കഥാപുരുഷനെപ്പറ്റി വളരെയൊന്നും പാർലമെൻററിയല്ലാത്ത പരാമർശങ്ങളും മന്ത്രി നടത്തി. അടൂർ ഗോപാലകൃഷ്ണനല്ല റിച്ചാർഡ് അറ്റൻബറോ ആയാലും സർക്കാർ കാര്യത്തിൽ ഇടപെടാൻ അനുവദിക്കില്ലാ എന്ന് കാർത്തികേയൻജി പ്രഖ്യാപിച്ചിട്ടുണ്ട്.

ഏതായാലും രാജിക്കത്ത് മുഖ്യനെ ഏൽപിച്ച് ഫ്രാൻസിലേക്ക് പോയിരിക്കയാണ് ഗോപാലകൃഷ്ണൻ. മൂന്നാഴ്ച കഴിഞ്ഞു മടങ്ങിവരുമ്പോഴേക്കും സർക്കാർ തീരുമാനം അറിയിക്കണം. ഫ്രാൻസിലല്ല അൻറാർട്ടിക്കയിൽ പോയി വന്നാലും കാർത്തികേയനു മാനസാന്തരമുണ്ടാകില്ല. മലകളിളകി മാറാം, മഹാജനാനാം മനമിളകാ. മന്ത്രിസഭാ യോഗത്തിന് ശേഷമാണ് അടൂരിനെതിരെ കാർത്തികയേൻ ആഞ്ഞടിച്ചതെന്നും അതുകൊണ്ടുതന്നെ സർക്കാർ വഴങ്ങാനിടയില്ലെന്നുമാണ് 'മലയാള മനോരമ നൽകുന്ന സൂചന.

അടൂർ സ്വയം രാജിവെച്ചൊഴിഞ്ഞതു നന്നായി. അല്ലെങ്കിൽ അക്കാദമി ഇരിക്കുന്നിടത്ത് കുളം കുഴിക്കാനും ചെയർമാനെ കരിമ്പുള്ളി കുത്തിച്ചു കഴുതപ്പുറത്തേറ്റി നാടു കടത്താനും മടിക്കുമായിരുന്നില്ല സാംസ്കാരിക മന്ത്രി.

ചലച്ചിത്ര അക്കാദമിക്കൊരു ചെയർമാൻ വേണമെന്നേയുള്ളൂ. അതിപ്പോൾ അടൂർ ഗോപാലകൃഷ്ണനായാലെന്ത്, കെ.എസ്. ഗോപാലകൃഷ്ണനായാലെന്ത്? പിന്നെ സർക്കാറിടപെടലിൻെറ കാര്യം. ആലപ്പുഴ നടന്ന സംസ്ഥാന സ്കൂൾ യുവജനോൽസവത്തിൽ തിരുത്തൽവാദിയായ സ്ഥലം എം.എൽ.എ കഥകൾ പുനഃപരിശോധിച്ചു മാർക്കിട്ടു എന്ന വാർത്ത, ഗോപീകൃഷ്ണൻെറ കാർട്ടൂൺ സഹിതം ജനുവരി 19ൻെറ *മാതൃഭൂമി*യിൽ കണ്ടു. അതു വെച്ചുനോക്കുമ്പോൾ ഇതൊക്കെ എത്ര നിസ്സാരം!

അടൂർ ഗോപാലകൃഷ്ണൻ ഇനി എന്ത് ചെയ്യും? നിഴൽക്കുത്തു കഴിഞ്ഞ നിലക്ക് ഇനി ഏഴു വർഷത്തിനു ശേഷമേ അടുത്ത ചിത്രം സാക്ഷാത്കരിക്കാനാകൂ. അതുവരെ രാമനാമം ജപിച്ച് ഒരു ഭാഗത്തിരിക്കട്ടെ. 'കഥാപുരുഷനി'ലെ വേലുശ്ശാരുടെ നാമജപം ഓർമയുണ്ടാകുമല്ലോ.

രാമരാമരാമരാമരാമ പാഹിമാം
രാമപാദം ചേരണേ മുകുന്ദ രാമ പാഹിമാം.
ദീനതകൾ നീക്കി നീയനുഗ്രഹിക്ക ദൈവമേ
മാനവ ശിഖാമണേ മുകുന്ദ രാമ പാഹിമാം. ●